# സന്ന്യാസി.

(HERMIT.)




ഗ്രന്ഥകർത്താ:

വാലിപ്പറമ്പിൽ ഉണ്ണിപ്പരൻവൈദ്യർ.

# സന്യാസി.

(പാദാനുപാദം തർജ്ജമ.)

---

ഗ്രന്ഥകർത്താ:

**വാലിപ്പറമ്പിൽ ഉണ്ണിപ്പാറൻ വൈദ്യർ,**

വലപ്പാട്ട്.



---

പ്രസാധകൻ

**വി. യു. സുകുമാരൻ,**

കരിമ്പ്രം, വലപ്പാട്ട്

Printed at

The Keralodayam Press, Trichur.

കോപ്പി 1000.

**1108.**

Price 4 as. വില ൪ ണ.

MAHARAJA'S PALACE,
7th Edavam 1107.

*Dear Sir,*

Your letter dated 18th May 1932 and the books sent therewith were received and duly placed before His Highness the Maharaja.

I am commanded to inform you that His Highness is very glad of your attempt in the field of Malayalam Literature and that His Highness hopes that your efforts will be crowned with success.

*Yours truly,*
(Sd.) N. S. SUBRAMANIA AIYAR,
*Sarvadhikariakar.*

*M. R. Ry,*

**V. Unniparan Vaidyar Avergal.**

# അവതാരിക

ആംഗ്ലേയപദ്യസാഹിത്യത്തിൽ ഉത്തമസ്ഥാനത്തെ അൎഹിക്കുന്ന ഒരു ഖണ്ഡകൃതിയാണു തോമാസ്സ് പാർണലിൻെറ "ഹെർമിററ്." ആസ്തിക്യബുദ്ധിയും സദാചാരബോധവും ഉണ്ടാക്കിത്തീൎക്കുന്ന ഒരു ശ്രേഷ്ഠകവിതയായതുകൊണ്ടു് ഇതിന്നു പാശ്ചാത്യരാജ്യങ്ങളിലെന്നല്ല ലോകമെങ്ങും, ഇംഗ്ലീഷുഭാഷാജ്ഞാനം ഉണ്ടായിട്ടുള്ളവരുടെയിടയിൽ, ഒരു പ്രത്യേകമായ പ്രശസ്തി സിദ്ധിച്ചിട്ടുണ്ടു്. മലയാളഭാഷയിൽതന്നെ ഈ കൃതിയെ അനുകരണമായും മററും പ്രസിദ്ധമാക്കീട്ടുണ്ടു്.

യൌവ്വനം മുതൽ ഒരു പൎവ്വതഗുഹയിൽ ഈശ്വരാരാധനയും പ്രാൎത്ഥനയുമായി (പ്രാപഞ്ചികന്മാരുമായി യാതൊരു ബന്ധവുമില്ലാതെ) കഴിച്ചുകൂട്ടിയ ഒരു തപസ്വി "ഗ്രന്ഥം കഥിച്ചതും ഗ്രാമ്യന്മാർ ചൊൽവതും" തമ്മിലുള്ള വ്യത്യാസങ്ങളെ തന്നെത്താൻ കണ്ടറിയേണ്ടതിന്നായി ജനാധിവാസമുള്ള പ്രദേശങ്ങളിലേക്കു് ഇറങ്ങി സഞ്ചരിപ്പാൻ നിശ്ചയിക്കുന്നു. സുന്ദരനായ ഒരു

യുവാവ് ഈ തപസ്വിയെ പറഞ്ഞു വിശ്വസിപ്പിച്ച് ഒരു ശിഷ്യനായി പിന്നാലെ കൂടുന്നു. ഈ രണ്ടുപേരും സന്ധ്യാസമയം ഒരു ധനികന്റെ കൊട്ടാരത്തിൽ അഭയം പ്രാപിക്കുന്നു. അതിഥികളെ വേണ്ടവിധം ആ ധനികൻ സല്ക്കരിച്ചു. തന്റെ പ്രാഭവം കാണിപ്പാൻ ആനക്കൊമ്പുകൊണ്ടുണ്ടാക്കിയ പീഠത്തിന്മേൽ ഒരു കാഞ്ചനമദ്യപാത്രം അതിഥിസല്ക്കാരത്തിന്നായി വെച്ചിരുന്നു. പിറേറന്നു രാവിലെ തപസ്വിയും ശിഷ്യനും മടങ്ങിപോകുമ്പോൾ, ശിഷ്യൻ ഈ കാഞ്ചനപാത്രം കട്ടെടുത്തു വസ്ത്രത്തിനുള്ളിൽ ഒളിച്ചുവെച്ചു. തപസ്വി ഈ സ്വഭാവം കണ്ടുവെങ്കിലും കോപംകൊണ്ടു ഒന്നും മിണ്ടാതെ നടന്നു. അന്നു മദ്ധ്യാഹ്നത്തിന്നു വേറെയൊരു ദിക്കിൽ ഒരു ധനികന്റെ അരമനയിലാണ് ഇവർ അഭയം പ്രാപിച്ചതു്. വലിയ കാററും മഴയും, ഇടിയും മിന്നലുമൊക്കെ ഉണ്ടായിരുന്നിട്ടും ഈ ഭിക്ഷുക്കാൾക്ക ലോഭിയായ ധനികന്റെ വീട്ടിന്നുള്ളിൽ കടന്നുകിട്ടുവാൻ പ്രയാസപ്പെട്ടു. അതിഥികളെ മനസ്സില്ലാമനസ്സോടെ സല്ക്കരിച്ച് മഴ മാറിയപ്പോൾതന്നെ അവരോടു പുറത്തേക്കുപോകുവാൻ ആ ധനികൻ കല്പിക്കയും ചെയ്തു. ഇതുകേട്ടപ്പോൾ തന്റെ വശമുണ്ടായിരുന്ന കളവുമുതൽ —കാഞ്ചനാപാത്രം— ആ പിശുക്കന്നു സമ്മാനിക്കയാണു ശിഷ്യൻ ചെ

യ്ക്കുതു്. തപസ്വിക്കു ഇതുകണ്ടപ്പോൾ കോപം ഒന്നുകൂടി വൎദ്ധിച്ചു. ഈ രണ്ടുപേരും യാത്ര വീണ്ടും തുടൎന്നു. അന്നു വൈകുന്നേരം വേറെയൊരു ധനികൻെറ ഗൃഹത്തിൽ ഇവർ എത്തിച്ചേൎന്നു. ആ ധനികൻ ആസ്തിക്യബുദ്ധിയുള്ള ഒരു ആതിഥേയനായിരുന്നു. അതിഥികളെ വേണ്ടവിധം സല്ക്കരിച്ചു കിടത്തിയുറക്കി. പ്രഭാതത്തിന്നു പോകുമ്പോൾ വഴികാട്ടികൊടുപ്പാൻ ഭൃത്യനേയും ശട്ടംചെയ്തു. കിടപ്പുമുറിയിൽനിന്നു പുറത്തുവരുമ്പോൾ തൊട്ടിലിൽ കിടക്കുന്ന ശിശുവിൻെറ കഴുത്തുതിരിച്ചു കൊല്ലുവാൻ ശിഷ്യൻ യാതൊരു സങ്കോചവും കാട്ടിയില്ല. ആതിഥേയൻെറ ഏകശിശുവിനെയാണ് ഇങ്ങിനെ കൊന്നതു്. വളരെ ദൂരം എത്തിയപ്പോൾ ഇവൎക്കു് ഒരു പുഴയുടെ പാലം കടപ്പാനുണ്ടായിരുന്നു. ഭൃത്യൻ പാലത്തിൻെറ നടുവിലായെന്നു കണ്ടപ്പോൾ യുവാവു് ഒപ്പം ചെന്നു ഭൃത്യനെ പുഴയിലേക്കു് ഒരു തള്ളകൊടുത്തു. അവൻ മുങ്ങിച്ചാവുന്നതും തപസ്വി കണ്ടു. ശിഷ്യൻെറ ദുൎന്നടവടികൾ കണ്ടു കോപാവേശംകൊണ്ടവനാണെങ്കിലും ഇതേവരെ മൌനിയായിരുന്ന തപസ്വി തിരിഞ്ഞുനിന്നു "നിന്ദ്യാ ദുരാത്മാവേ!" എന്നുള്ള സംബോധനയോടെ ഈ ദുഷ്ടനോടു സംസാരിപ്പാൻ തുടങ്ങി. അപ്പോഴേയ്ക്കും ആ ശിഷ്യൻ 'സ്വൎഗ്ഗീയരൂപം' കൈക്കൊണ്ടു ശാന്തമായി സംസാരി

പ്പാൻ തുടങ്ങി. ഡംഭിനുവേണ്ടി അതിഥി സൽക്കാരം ചെയ്യുന്നവൻെറ കാഞ്ചനപാത്രം മോഷ്ടിപ്പാനും ആവശ്യത്തിലധികം ധനമുണ്ടായിട്ടും ലോഭിയായിതീൎന്നവനു കാഞ്ചനപാത്രം സമ്മാനിച്ച് അവൻെറ ചിത്തത്തിൽ ധനത്തിൻെറ ശരിയായ ഉപയോഗം ഉറപ്പിക്കുവാനും, ദൈവവിശ്വാസം ഉണ്ടായിരുന്നവനു ഒരു സന്താനമുണ്ടായപ്പോൾ ആ സന്താനത്തെ ചിന്തിച്ചു ദൈവത്തെ വിസ്മൃതിപഥത്തിൽ തള്ളാതെ കഴിപ്പാൻ അവൻെറ കുട്ടിയെ നശിപ്പിക്കുവാനും, യജമാനൻെറ ധനം മോഷ്ടിച്ചു ധനികനാവാൻ ഒരുങ്ങിയ ഭൃത്യനു മരണശിക്ഷ കൊടുപ്പാനും തപസ്വിയെ അനുഗ്രഹിപ്പാനും ആയി ദൈവകല്പനയാൽ ഭൂമിയിലേക്കു വന്ന ഒരു ദൈവദൂതനാണു താനെന്നും പറഞ്ഞു ആ ദിവ്യരൂപം മായുകയും ചെയ്തു. ഇതാണു ഈ കൃതിയുടെ കഥാസാരം.

ഗ്രന്ഥകാരനായ ഉണ്ണിപ്പാറൻവൈദ്യരവർകൾ സാഹിത്യലോകത്തിൽ ഒരു സുപരിചിതനാണ്. "ജീവകാരുണ്യം" "സ്തവരത്നാകരം" "കവിതാമഞ്ജരി" "ശ്രീനാരായണസുദൎശനം" തുടങ്ങിയ കൃതികളുടെ കൎത്താവായ വൈദ്യരവർകൾ 'സന്യാസി' എന്ന പേരിൽ മേല്പറഞ്ഞ കൃതിയെ പാദാനുപാദമായി തൎജ്ജമ ചെയ്തു

താണ് ഈ പുസ്തകം. "ശബ്ദഭംഗി, ആശയവൈശിഷ്ട്യം, അലങ്കാരചാതുര്യം" തുടങ്ങി മൂലഗ്രന്ഥത്തിന്നുള്ള ഗുണങ്ങളെല്ലാം ലേശംപോലും വിടാതെ വൈദ്യരവർകൾ "സന്യാസി"യിലും പ്രയോഗിച്ചിട്ടുണ്ടെന്നു മൂലംകൃതി വായിച്ചിട്ടുള്ളവർക്കു എളുപ്പത്തിൽ മനസ്സിലാക്കാവുന്നതാണു. സന്ദർഭോചിതമായവിധം ചില സ്വാതന്ത്ര്യങ്ങൾ ഗ്രന്ഥകർത്താവ് ഉപയോഗിച്ചിട്ടുള്ളത് ആശയത്തെ വിശദമാക്കുവാനും ചമൽക്കാരം കൂട്ടുവാനും പര്യാപ്തമായിട്ടുണ്ടെന്നു പറയാവുന്നതാണ്.



വിദേശഭാഷയിൽനിന്നു പദാനുപദ തർജ്ജമ ചെയ്കയെന്ന ഒരു പുതിയ പ്രസ്ഥാനത്തേയാണു വൈദ്യരവർകൾ സ്വീകരിച്ചിട്ടുള്ളതു്. ഈ പ്രവൃത്തി സാമാന്യം ക്ലേശസമ്മിശ്രമാണെങ്കിലും മലയാളഭാഷയുടെ പരിപൂർത്തിക്ക് ഈ പരിശ്രമവും ആവശ്യം തന്നെയാണ്.

നവീനവിദ്യാഭ്യാസം ആസ്തിക്യബോധത്തെ നശിപ്പിച്ചുകളയുവാൻ ഉപയുക്തമായി തീരുന്നുണ്ടെന്ന അപവാദത്തിന്നു ശക്തികൂടി വരുന്ന കാലമാണിതു്. ആസ്തിക്യമാകുന്ന തറയില്ലാതെ സദാചാരം ഉറച്ചുനില്ക്കുന്നതുമല്ല. യുക്തിവാദം ചെയ്യുന്ന ലോകയതികന്മാരെപ്പോലുള്ളവർ എന്തു പറഞ്ഞാലും അഗോചരമായ ഒരു

ദൈവീകഭരണശക്തി ലോകമെങ്ങും വിലസുന്നുണ്ടെന്നു സൂക്ഷ്മദൃഷ്ടിയോടെ ലോകസംഭവങ്ങൾ വീക്ഷിക്കുന്നവൎക്കറിയുവാൻ ഒരു പ്രയാസവുമില്ല. അങ്ങിനെയുള്ള ഒരു അഗോചരമായ ദൈവീകഭരണതത്വത്തെത്തന്നെയാണ് ഈ ഗ്രന്ഥം തെളിയിക്കുന്നത്. വിശ്വസാക്ഷിയും, വിശ്വസൃഷ്ടിസ്ഥിതിസംഹാരകാരണനുമായ ഒരു കൎത്താവിൻെറ കീഴിലാണ് ഈ ലോകം നിലനിന്നുപോകുന്നതെന്നും ഈ കൃതി സമൎത്ഥിക്കുന്നു.



ഉണ്ണിപ്പാറൻ വൈദ്യരവർകളുടെ ഈ കൃതി ഒരു സ്വതന്ത്രകൃതിയാണെന്നു തോന്നിപ്പിക്കത്തക്കവിധം പല ഭാഗങ്ങളും വളരെ സുന്ദരമായിട്ടുണ്ട്. പാശ്ചാത്യരുടെ കഥയെ പൌരസ്ത്യരുടെ രുചിക്കു യോജിപ്പിക്കുവാൻ ചില പാഠാന്തരങ്ങൾകൂടി ചില ദിക്കിൽ വരുത്തീട്ടുണ്ട്. മാകന്ദമഞ്ജരി വൃത്തത്തിൽ അത്ര കോമളമായി രചിച്ച ഈ കൃതിയിൽനിന്നു പ്രത്യേകം ചില ഭാഗങ്ങൾ ഉദ്ധരിച്ച് ഈ അവതാരികയെ ദീൎഘിപ്പിക്കേണ്ടതായ ആവശ്യം ഉണ്ടെന്നു തോന്നുന്നില്ല. ഗ്രന്ഥകാരൻ സൎവ്വഥാ അൎഹിക്കുന്ന കൊച്ചിമഹാരാജാവു തിരുമനസ്സിലെ പ്രോത്സാഹജനകമായ അനുഗ്രഹത്തോടെ പുറത്തിറക്കുന്ന ഈ കൃതിയെ ഭാഷാബന്ധുക്കളുടേയും വിദ്യാഭ്യാസാധി

കൃതന്മാരുടെയും ദൃഷ്ടിയിൽ സവിശേഷം പതിയുമെന്ന വിശ്വാസത്തോടെ, മഹാജനസമക്ഷം ഞാൻ സന്തോഷത്തോടെ അവതരിപ്പിച്ചുകൊള്ളുന്നു.

ചെമ്പുക്കാവ്,
25—2—1108.

എന്ന്
സി. കുഞ്ഞിരാമമേനോൻ (ഒപ്പ്)



# സന്ന്യാസി.

(മാകന്ദമഞ്ജരി.)

ദൂരത്തമരും വനത്തിൽ മഹാലോക-
ഗോചരം ചേരാതിരിക്കും ദിക്കിൽ, 1
യൌവ്വനംതൊട്ടുതൻ വാർദ്ധക്യമാവോളം
ഭവ്യനൊരു മുനി വാണിരുന്നു; 2

പാഠാന്തരം.

(മാവനദേശത്തകലത്തൊരുകാട്ടിൽ
മാലോകദൃഷ്ടിയെത്താത്ത ദിക്കിൽ,
മാരാപ്തിപ്രായം തുടങ്ങി ജരവരെ
മാന്യനൊരു മുനി വാണിരുന്നു,)

പുൽത്തറയിങ്കൽ കിടന്നും, ഗുഹാതലം
പ്രത്യഹമാശ്രമമാക്കിവെച്ചും, 3
കായുംകനിയുമശിച്ചും തെളിഞ്ഞങ്ങു
കാണുമരുവിജലംകുടിച്ചും, 4
മർത്ത്യരിൽനിന്നങ്ങൊഴിഞ്ഞും മഹേശ്വര-
ഭൃത്യനായ് നാളുകളെക്കഴിച്ചും, 5
പ്രാർത്ഥനതൻകൃത്യമാക്കിയവൻ ദൈവ
കീർത്തനം സാക്ഷാൽ പ്രമോദമാക്കി. 6

തത്രപുണ്യപ്രദം തദ്ധന്യജീവിത-
മെത്രയും ശാന്തരമണീയം താൻ, 7
സ്വർഗ്ഗീയസൌഖ്യമായ് തോന്നിയിരുന്നുപോൽ
സംശയമൊന്നങ്ങുദിക്കുംവരെ; 8

“ദുഷ്ടത ഹന്ത! ജയിക്കുന്നു! സജ്ജനം
ദുഷ്ടജനത്തിന്നും കീഴ്പ്പെടുന്നു!” 9
വിശ്വാസം ഭേദിച്ചു, സംശയംവർദ്ധിച്ചു,
ഈശ്വരശക്തിയിലങ്ങിതിനാൽ, 10

ഏതോ പ്രശംസനീയൈശ്വര്യം ചിന്തിക്കും
ചേതസ്സുതീരെ നശിച്ചുവന്നു, 11
കേവലമാശകളെല്ലാം ലയിച്ചങ്ങു
ജീവിതചൈതന്യം കൂടിപ്പോയി. 12

ചാഞ്ചല്യമറ്റൊരുനീരരാശിതന്നി-
ലഞ്ചിതശാന്തപ്രകൃതിരൂപം, 13
ബിംബിച്ചുകാണുമേ, നോക്കുകിലാവക
നിർമ്മലമായങ്ങു വേറെ വേറെ; 14

കീഴെവളഞ്ഞ കരകാൺമൂ, വൃക്ഷങ്ങൾ
കീഴ്മേലായി വളന്നു,കാൺമൂ, 15
താഴെയായാകാശമെല്ലാം കണക്കുപോൽ
പാഴറ്റമോടിയൊടങ്ങു കാൺമൂ; 16

എങ്കിലൊരുകല്ലു ശാന്തജലരാശി-
തങ്കൽ ക്ഷിപിതമാകുന്നപക്ഷം, 17
വേഗത്തിൽ കല്ലോലജാലം പ്രവൃത്തമായ്
ഭാഗത്തിലെല്ലാമടിഞ്ഞുചേരും, 18

പിന്നീടതിങ്കലുടഞ്ഞപോൽ സൂൎയ്യന്റെ
മിന്നും കഷണങ്ങൾ ബിംബിക്കുന്നു, 19
തീരവും, വൃക്ഷവുമാകാശവുമെല്ലാം
തിരക്കുഴപ്പമായ് തന്നേകാണ്മൂ. 20

സംശയംതീൎപ്പാനും ലോകതത്വം സ്വയം
സംസൎഗ്ഗംകൊണ്ടു പഠിപ്പതിന്നും 21
ഗ്രന്ഥം കഥിപ്പതോ, ഗ്രാമ്യന്മാർ ചൊൽവതോ
സിദ്ധാന്തമെന്നു ഗ്രഹിപ്പതിന്നും, 22
എന്തെന്നാൽ ലോകത്തെ ഗ്രാമ്യന്മാരിൽനിന്നെ
പന്തിക്കീമാമുനി കേട്ടിട്ടുള്ളു; 23
രാത്രിയാംവേളയിൽ മഞ്ഞിലടനംചെ-
യ്തുചെല്ലാറുണ്ടു ഗ്രാമ്യജനം. 24
തന്റെ ഗൃഹാഗ്രഹം സന്ത്യജിച്ചാമുനി
തൻയോഗദണ്ഡം ധരിച്ചു കയ്യിൽ, 25
പാലസ്സയിൽ ശംഖത്തോടൊന്നുഷ്ണീഷത്തിൽ
ചേലൊത്ത തീൎത്ഥയാത്രക്കുവെച്ചാൻ; 26

പാഠാന്തരം.

(വന്ദ്യശിരസ്ത്രത്തിൽ സന്ന്യാസമുദ്രയു-
മെന്നേ! മുനിചേൎത്തൊരുങ്ങിക്കൊണ്ടു;)

നന്നായുദയാൎക്കൻ പൊങ്ങിവരുംനേരം
തന്നേ മുനീന്ദ്രനും യാത്രയായി, 27
ശാന്തമായ് ചിന്തിച്ചാമാമുനി, കാണ്മതു
സന്തതം നോക്കി ഗ്രഹിച്ചുപോയി. 28

വന്നപ്രഭാതം കഴിഞ്ഞു വഴിയെങ്ങു-
മൊന്നുമില്ലാതുള്ള മൈതാനത്തിൽ; 29

ദൂരവുമേകാന്തവുമായുള്ളാരണ്യ-
ദുൎഗ്ഗമമാൎഗ്ഗമവൻ കടന്നു, 30
ആക്കാലം സൌഖ്യംകൊടുക്കും ചൂടുരശ്മി-
യൎക്കനണച്ചങ്ങു ദാക്ഷിണാത്യൻ, 31
യൌവ്വനയുക്തനൊരുത്തൻ കടന്നങ്ങു
മുന്നിൽ മുറിവഴിക്കെത്തിമുട്ടി. 32
അദ്ദേഹം ചാൎത്തുന്ന പൂന്തുകിൽമോഹനം,
തദ്ദേഹഭംഗി പറഞ്ഞാൽതീരാ. 33
കാരുണ്യമാൎദ്ദവം പൂണ്ടിട്ടോ പൂമുടി
പാരംചുളിഞ്ഞു പറന്നിരുന്നു. 34
"സ്വാമിക്കുവന്ദന"മെന്നങ്ങടുത്തവൻ
സംമോദത്തോടു വദിച്ചുപോലും; 35

പാഠാന്തരം.

("അച്ഛനു സ്വസ്തി"യെന്നപ്പോളടുത്തവ-
നച്ഛത്തിലൊന്നു കഥിച്ചുപോലും;)

* താതനു സ്വസ്തിഭവിക്കട്ടെയെന്നപ്പോ-
ളോതി മഹാനാകും മാമുനിയും; 36
പിന്നെയും പിന്നെയും ധാരാളം ധാരപോൽ
അന്യോന്യം ചോദിച്ചും ചൊല്ലിയുംപോയ്, 37
കാനനമാൎഗ്ഗം കഴിഞ്ഞതറിഞ്ഞീല
നാനാരസകരഭാഷണത്താൽ; 38
അന്യോന്യം ചിത്തമവൎക്കു രസിച്ചപോൽ,
ധന്യൎക്കു വേൎവാടസഹ്യമായി; 39

---

* താതൻ=പുത്രൻ.

വ്യത്യാസം പ്രായത്താലുണ്ടെന്നിരിക്കിലും
ചിത്തത്തിന്നൈക്യത പാരമാണു; 40
‘‘ഏമ്മട്ടു മൂത്തുമുരച്ചോ’’‘രെലം’മരം
തന്മേലേറുംമൈവിഭംഗിത്തുകം, 41
അമ്മട്ടുതന്നെ യുവാവാമൈവിക്കൊടി
അമ്മാമുനിയെയെലമാക്കിനാൻ. 42

ആദിത്യൻ മുങ്ങി മറവാൻഗമിക്കയാ-
യാദിനം പോകും മണിക്കൂറിങ്കൽ, 43
പാരം പരന്നൊരു ചെമ്പൻനര നിറ-
പ്പേർപൊങ്ങും മൂടുപടംധരിച്ചോൻ; 44
ശാന്തപ്രപഞ്ചപ്രകൃതമീലോകത്തെ
സിദ്ധാന്തിച്ചീടുന്നു വിശ്രമിപ്പാൻ, 45
അക്കാലം കെങ്കേമം കെട്ടിടം റോട്ടിൻെറ
വക്കത്തുനന്നായി പൊങ്ങിക്കണ്ടു; 46
താരാധിപൻ ച്ഛവി തൂവീടുന്നാദിക്കിൽ
ഭൂരുഹവ്രാതത്തിൽ കൂടിപ്പോയാർ. 47
ശാഖിവ്രതത്തിൻെറ പച്ചക്കിരീടങ്ങൾ
ശാദ്വലഭൂവിനെ ചുംബിക്കുന്നു; 48
കൊട്ടാരംപോലെ മണിമേടയായിട്ടു
കെട്ടിച്ചാവീടൊരു വിത്തേശാഭൻ, 49
തെണ്ടിത്തിരിയുമപരിചിതന്മാൎക്ക-
ങ്ങുണ്ടുസുഖിക്കമാറാക്കിവെച്ചു; 50
കാരുണ്യമീവിധമുണ്ടെങ്കിലും തൻെറ
പേരുകേൾപ്പാൻ കാട്ടുംദാക്ഷിണ്യത്താൽ. 51

നിസ്സാരന്മാരെ സുഖികളായ്ത്തുള്ളിക്കും
നീതിയായ്ത്തന്നെ വിളങ്ങിയങ്ങു, 52
രണ്ടുപേരുംചെന്നാർ, തുല്യവേഷാങ്കിതം
പൂണ്ടെഴും വില്ലുക്കാർ സ്വീകരിച്ചാർ; 53
ആഗതന്മാൎക്കന്തസ്സേറിടും വാതില്ക്കൽ
സ്വാഗതം തൽപ്രഭു ചെയ്തുകൊണ്ടാൻ. 54
മേനിരുചി വിലയേറുംനല്ലാഹാരം
മേശധരിച്ചു ഞെരുങ്ങിടുന്നു, 55
മൎയ്യാദയിൽമീതെ ധാരാളമുണ്ടായ-
ങ്ങാൎയ്യസല്ക്കാരങ്ങളെല്ലാതുമേ. 56
പിന്നീടുറങ്ങുവാൻപോയവരദ്ദിനം
തന്നിൽ പരിശ്രമമേറെച്ചെയ്തോർ, 57
അന്നത്തൂലേന്തുംനൽ പട്ടിൻകിടക്കയിൽ
നന്നായുറങ്ങിനാരേററം വേഗം. 58
പ്രാഭാതികകാലമായിതവസാനം
ശോഭദിനത്തിൻ വരവുരക്കെ, 59
ചാലിൽചലിക്കുമിളം പവനൻപരം
ലീലകോരിക്കൊണ്ടിരുന്നിരുന്നു; 60
നൂതനഭംഗിതിളങ്ങും മലർക്കാവിൽ
വാതപോതംതാനിഴഞ്ഞിരുന്നു; 61
ചാരത്തുതെന്നലിലകളിളക്കിനാൻ,
ചേരുമുറക്കമുണൎത്തിക്കൊണ്ടാൻ; 62
അക്ഷണനം നന്നായ് സ്വീകരിച്ചുംകൊണ്ടി-
ട്ടപ്പോഴതിഥികളങ്ങെണീററു; 63

പ്രാതൽ മനോഹരഹാളിലലങ്കാര-
ഭൂതമായ്തന്നെ വസിപ്പു മുമ്പേ; 64
സമ്പൽസമൃദ്ധം മധുമയം മാദ്ധ്വീകം
പൊമ്പാത്രത്തേയുമലംകരിപ്പൂ! 65
ആയതൌദാൎയ്യംകലരും യജമാനൻ
ആയവണ്ണം ചൊന്നെടുപ്പിച്ചതേ; 66
പിന്നീടു തുഷ്ടിയും നന്ദിയും കൈക്കൊണ്ടു
തന്നെ പടിക്കൽ പിരിഞ്ഞവരും; 67
പാക്കിൽ പ്രഭുവിന്നൊഴിഞ്ഞു വേറെയപ്പോ-
ളാക്കം വ്യസനിപ്പാനൊന്നുമില്ല; 68
കാഞ്ചനപാത്രം കാണാഞ്ഞു തിരയാറായ്,
കാരണം ചൊല്ലാം,മൊളിച്ചതന്നെ 69
ആ യുവാവാകുമതിഥി വെച്ചീടിനാൻ
പൂമോടിചിന്തും സുവൎണ്ണപാത്രം. 70

യാതൊരു മാനുഷൻതന്നുടെ മാൎഗ്ഗത്തിൽ
ആതപമേററു നിവസിച്ചീടും, 71
മിന്നിത്തിളങ്ങുന്ന കാകോളാധീശനെ
ചെന്നഹോ! പെട്ടെന്നു കണ്ടുവെന്നാൽ, 72
വേപമാനനായി നിന്നിടും, നോക്കീടു-
മാപത്തടുത്തതിൽ നിന്നൊഴിവാൻ, 73
പിന്നെ നടന്നീടും ഗ്ലാനിയോടുംകൂടി
പിന്നെയും നോക്കീടും ഭീതിപൂൎവ്വം; 74
ആയവൻപോലവേ, സന്ന്യാസിഭീതനായ്
മായമായ് കൈക്കൊണ്ടവസ്തു നേരേ, 75

ക്രൂരഹൃദയനാം കൂട്ടകാരൻ റോട്ടിൽ
ദൂരത്തുചെന്നാറെ കാണിച്ചപ്പോൾ; 76
മൌനസ്ഥിതനായി, കമ്പിതചിത്തനായ്
മെല്ലെത്താൻ മെല്ലെ നടന്നുപിന്നെ; 77
ചേച്ച് പിരിയുവാൻ ചിന്തിച്ചുവെങ്കിലും
ചൊല്ലുവാൻ വാക്കൊന്നും തോന്നിയില്ല, 78
ഓരോന്നുതന്നത്താനോരുവാൻ കൺപൊക്കി
"പാരമൊരുത്തന്നുപകാരത്തിൽ 79
ദുസ്തരകർമ്മം പ്രതിഫലമാവുകിൽ
നിസ്തർക്കം ക്രൂരമെന്നോതിപോലും!" 80

ആയവരിങ്ങിനെ പോകുന്നനേരത്ത-
ങ്ങാദിത്യരശ്മി മറഞ്ഞുപോയി, 81
മാറിമാറിക്കേറിവാനിലതുകാലം
കാറിൻഗണമേറെത്തൂങ്ങിക്കണ്ടു; 82
മാരുതൻതൻെറയിരച്ചിലുരച്ചഹോ!
മാരിയടുത്തു ചൊരിയും കാര്യം; 83
മാറിയൊളിക്കുവാൻതന്നെ പശുഗണം
മൈതാനത്തിങ്കൽ കുറുക്കെപ്പാഞ്ഞു; 84
ഇങ്ങിനെയുള്ളോരടയാളം കണ്ടപ്പോ-
ളങ്ങടനംചെയ്യും രണ്ടുപേരും, 85
സങ്കേതംപ്രാപിപ്പാൻ ഓടികിതച്ചവർ
ശങ്കിക്കാതെചെന്നടുത്തവീട്ടിൽ. 86
പൊക്കംകുറഞ്ഞുള്ള മേടയാകുന്നതോ
പൊക്കമേറീടിന ഭൂമിതന്നിൽ; 87

ശക്തിയും, ദീർഘ്യവുമുണ്ടതിനെങ്കിലും
ദുഷ്ടം പരിഷ്കാരം ചുററുപാടും, 88
തൽപുരസ്വാമിസ്വഭാവങ്ങളാകുന്ന
കെല്പേറും ദ്രോഹവും, ക്രൂരതയും, 89
നിർദ്ദയതാനും, പിശുക്കുമദ്ദേശത്തെ
നിർജ്ജനമാക്കിച്ചമച്ചിരിപ്പൂ! 96
പുഷ്പശദ്വാരസമീപത്തു ദാക്ഷിണ്യ-
ലബ്ധിക്കാനന്യാശ്രയരടുക്കെ, 91
കോപിച്ചു പെട്ടെന്നു വിശിത്തടിച്ചുള്ളാ-
രാപൽകരമാം കൊടുങ്കാററുണ്ടായ്; 92
മിന്നൽമിനുമിന്നെത്തുള്ളിച്ചു തുള്ളിച്ചു
കുന്നിടിക്കും മാരിയാരംഭിച്ചു, 93
നേരേയവരുടെ ശിരഷോപരിയായി
ഘോരംമുഴക്കമിടികുടുങ്ങി. 94
അക്കവാടത്തിങ്കലേററമവർമുട്ടി
ഒക്കയുമങ്ങു വൃഥാവിലായി; 95
മാരുതൻതല്ലി വലച്ചവരെയേററം
ഘോരം മഴയിലവരലഞ്ഞു. 96
വീട്ടധിപനങ്ങോട്ടക്കമുൾപ്പൂവിങ്കൽ
പാട്ടിൽദ്ദയയേറും കാന്തിപൊങ്ങി; 97
(താനൊരതിഥിയെയൊന്നാമതായിട്ടു
മാനിച്ചതക്കാലംതന്നെയല്ലോ!) 98
ഏറെക്കരെകെരന്നോത്തുംകവാടത്തെ
പാരംശ്രദ്ധിച്ചു തുറന്നു മെല്ലെ; 99

ത്തുള്ളിവിറക്കമിതുജനത്തിന്നവൻ
ചൊല്ലിനാൻ സ്വാഗതമദ്ധ്ചിത്തൻ. 100
ഉള്ളിലൊരുകൊള്ളി കത്തുന്നലങ്കാര-
മില്ലാതിരിക്കും പൂമരുകാൺമൂ, 101
അക്കാലഃഭേത്തിൻക്ഷോഭം പ്രത്യക്ഷമായ്
നില്ക്കുന്നതിഥി ശരീരങ്ങളിൽ; 102
മററുംപരുക്കനാമപ്പക്കഷണവു-
മേററം ചുരുക്കമായുള്ള വീഞ്ഞും. 103
ഓരോരുത്തക്കും കഴിച്ചുകൊണ്ടിടുവാൻ
നേരേയെടുത്തവർ നൽകിയത്രെ. 104
പിന്നിട്ടടൻ കാററും മാരിയും മാറിയെ-
ന്നൊന്നുകണ്ടക്ഷണം ലുബ്ധപ്രഭു, 105
"മാറിമഴയിപ്പോൾ മന്ദം നടന്നീടാം
മാന്യജനങ്ങളെ നിങ്ങൾക്കെന്നായ്." 106
മാനസം വീണ്ടുമഭിപ്രായത്തെച്ചൊല്ലി.
മാമുനി ചിന്താലയനിറങ്ങി, 107
ദ്രവ്യവൃദ്ധൻതന്നിൽ ലോഭപ്രവാസവും
ദ്രവ്യഹീനതാപവും മേവിടുന്നു; 108
(ചിന്തിച്ചു സന്ന്യാസി താനകതാരിങ്കൽ.)
"എന്തൊരു കഷ്ടമിതോർത്തുകണ്ടാൽ, 109
എത്രയുമാവിശ്യക്കാർ ബുദ്ധിമുട്ടുമ്പോ
ളെത്രയും ദ്രവ്യമിവൻ സൂക്ഷിപ്പൂ! 110
അത്രമാത്രമല്ല, നൂതനാശ്ചര്യത്തിൻ
ചിത്രങ്ങളുണ്ടായ് നിമിഷംതോറും. 111

സന്ന്യാസിതൻ മുഖപ്പൂതാനിൽത്തന്നെ ദു-
ൎന്ന്യമാം കാഴ്ച പിന്നീടുകാൺകേ; 112
ബാലിശൻ കൂട്ടുകാരൻതാൻ കളവായി
കാലേയെടുത്തു,തൌദാൎയ്യമേറും. 113
അഞ്ചിതശീലൻെറ കാഞ്ചനപാത്രമുൾ-
ക്കഞ്ചുകംതന്നിൽനിന്നുദ്ധരിച്ചു, 114
പാരം വിലയേറുമാഭാജനം പിന്നെ
ക്രൂരഹൃദയനായ്ത്തന്നെ മേവും; 115
ഭാരിച്ചലുബ്ധനു ധാരാളിയായവൻ
ഭൂഷണമായിക്കൊടുത്തു പോലും! 116
എന്നാലക്കാലം മേഘങ്ങൾ വായുവി-
ലെന്നോ! വിറച്ചു പറന്നിരുന്നു; 117
ആകാശദേശത്തെക്കാശിപ്പിച്ചുംകൊണ്ടി-
ട്ടാദിത്യദേവൻ പുറത്തുവന്നു; 118
സൌരഭ്യപാത്രങ്ങൾ പച്ചനിറമാകും
സൌന്ദൎയ്യമേററം പ്രകാശിപ്പിച്ചു, 119
ഇമ്മട്ടെഴും ദളംമിന്നിക്കളിച്ചേററം
ഉന്മേഷമട്ടിനം തന്നിലേററി; 120
ഒക്കാത്തനിസ്സാരസങ്കേതത്തിൽനിന്നി-
ട്ടക്കാലഭംഗിക്ഷണിച്ചവരെ; 121
അപ്രള ശങ്കിതൻ തുഷ്ടനായിത്തന്നെ
ക്ഷിപ്രമാവാതിലടച്ചുകൊണ്ടാൻ. 122
ആയവർ വീണ്ടുംനടന്നുതുടങ്ങവേ,
ആയമി സ്വാന്തം കലങ്ങി പാരം, 128

ഒട്ടും കുറിയേതുമില്ലാത്ത ചിന്തകൾ
മുട്ടി മനസ്സിന്നു ദുഃഖമേററി; 124
തന്നുടെ കൂട്ടുകാരൻതന്റെ കർമ്മങ്ങൾ
തന്റേടമില്ലാത്ത മട്ടിലല്ലോ! 125
നിർമ്മര്യാദമായിതാദ്യംപ്രവർത്തിച്ചു-
ത്തുന്മാദകർമ്മംതാൻ പിന്നത്തേതും; 126
ഒന്നാമത്തെക്കർമ്മം തീരെവെറുത്തവൻ,
പിന്നത്തേതോർത്തവൻ "കഷ്ടംവെച്ചു" 127
വ്യത്യസ്ഥകാഴ്ചകൾ കണ്ടവൻപോകവേ
ചിത്തംഭ്രമിച്ചു വിനഷ്ടമായി! 128

അക്കാലം രാത്രിയായാകാശമാർഗ്ഗത്തിൽ
തിക്കിക്കഴക്കമിരുട്ടിറങ്ങി; 129
വീണ്ടുമീ പാന്ഥർക്കു ചെന്നുശയിക്കുവാൻ
വേണ്ടിവന്നു സ്ഥലമൊന്നെന്നായി: 130
തൽക്ഷണമെങ്ങും തിരിഞ്ഞുനോക്കിടുമ്പോൾ
വീക്ഷിച്ചു വീടൊന്നരികിൽതന്നെ: 131
നാലുപുറം മുററം ചേലുപ്പൂണ്ടേലുന്നു.
മാലിന്യം ഹർമ്മ്യത്തിന്നേതുമില്ല, 132
സംഭാരമില്ലാത്തമട്ടു ചെറുതല്ല,
പ്രാഭവംതോന്നിക്കും മട്ടുമല്ല; 133
ആയതു കാണുമ്പോൾ തൽസ്വാമിതന്നുടെ
ന്യായമകന്നു മനസ്സറിയാം, 134
പുഷ്ടിപ്രദംതാൻ, സ്തുതി ലഭിപ്പാനല്ല,
പ്രത്യകം സൽക്കർമ്മം ദീനാലംബം. 135

അക്കാണും വീട്ടിലേക്കപ്പുത്രികായുഗ്മം
വെക്കം തിരിച്ചു തളൎന്നപദം; 136
അപ്പോളനുഗ്രഹം മാളികക്കുചൊല്ലി
തൽപുരസ്വാമിക്കു വന്ദനവും; 137
ചാരുവിനയാന്വിതരാമവർകളെ-
പ്പാരം മൎയ്യാദയിൽ സ്വീകരിച്ചു്, 138
ആൎയ്യസ്വഭാവം കലരും യജമാനൻ
ആരെന്നറിഞ്ഞുകൊണ്ടിത്ഥംചൊല്ലി. 139

“നിഷ്പ്രയോജനകരമാകാതെകണ്ടും
വസ്തുക്കം തൃപ്തിയെ കൈക്കൊണ്ടിട്ടും, 140
എല്ലാം നമുക്കഥ തന്നരുളീടുന്ന
കല്യാത്മാവിൻപേർക്കിതുനല്കുന്നു, 141
അദ്ദിവ്യാത്മാവിൽനിന്നിങ്ങു നിങ്ങൾവന്നു
അദ്ദൈവത്തിൻപേർക്കിതുകഴിക്ക; 142
ക്രൂരോടും സല്ക്കാരം നല്കുന്നു മൎത്ത്യങ്ങൾ
കൂടാതെ ചെററു ചെറുതന്നെ.” 143

ഇത്ഥം കഥിച്ചവൻ ഭക്ഷണമേശയും
പ്രത്യേകം വെച്ചു ക്ഷണിച്ചിരുത്തി; 144
പിന്നിട്ടുറങ്ങുവാൻപോകുംവരെയവർ
വന്നായിസ്സദ്ധൎമ്മം സംസാരിച്ചു; 145
ആവീട്ടുകാർ കാൎയ്യഗൌരവമാനസർ
മേവിനാരാമുറിതന്നിൽ ചുററും, 146
ചിത്തമാകർഷിക്കും ഖണ്ഡനാദം കേട്ടാർ
പ്രാൎത്ഥിച്ചുംകൊണ്ടു കിടന്നെല്ലാരും 147

ശാന്തമാം* വിശ്രമംശൂലമൊട്ടക്കത്തിൽ
കാന്തിയെടുത്തു തെളിഞ്ഞുലോകം; 118
ആരോഗ്യം കമ്മിപ്പാനുണ്ടായി, ദ്ദ്ദിനാ-
ധാരം പ്രഭാതമുദിച്ചുയൎന്നു. 149

സന്ന്യാസിമാർ യാത്രയാകുംമുമ്പു മണ്ടി-
ച്ചെന്നു ചെറുപ്പമക്കൂട്ടുകാരൻ, 150
നിദ്രിതനായ് കുട്ടി ചാരത്തു തൊട്ടിയിൽ
ചേരുന്നതുണ്ടെങ്ങടുത്തു കൂടി, 151

ശ്രേഷ്ഠൻ ദുർവ്യസനമുള്ളോനാദകുഞ്ഞിന്റെ
കണ്ഠം പിരിച്ചു ഞെരിച്ചുവത്രേ! 152
കഷ്ടം! പ്രതിഫലം!! നിലച്ചു ശ്വാസവും
മുട്ടി ഞെരണ്ടു മരിച്ചുപോയി! 153

എത്രയും പാതകം! ഘാതകംതാനിതു!!
മിത്രൈകപുത്രനെക്കൊന്നതയ്യോ! 154
ഈക്കർമ്മം കണ്ടു പരിഭ്രമംമൂത്തെഴും
സല്ക്കർമ്മാത്മാവിൻ കഥയെന്തായി? 155

ഘോരം നരകം കറുത്ത മുഖദ്വാരം
പാരം പിളൎന്നു പിടിച്ചുകൊണ്ടു 156
നിലക്കൊടുന്തി വമിക്കിലുമീവിധം
മാലോടും പേടിക്കയില്ലാ വൃദ്ധൻ. 157

പാരം കുഴങ്ങിത്തൻ കണ്ണുനാളം മുട്ടി,
ഘോരകൃത്യംകണ്ടസ്സന്ന്യാസീന്ദ്രൻ, 158
പായുവാൻ നോക്കിനാൻ, പാഞ്ഞുകൂടാതായി,
മെയ്വിറകൈക്കൊണ്ടു പേടിമൂലം. 159

പിന്നാലെ സന്ന്യാസീശൻെറപാദം പ്രതി
ചെന്നു വിടാതെ ചെറുപ്പക്കാരൻ; 160
മാൎഗ്ഗം പിശകി കഴിഞ്ഞിയക്കാലത്തിൽ
മാൎഗ്ഗീകരിച്ചൊരു വേലക്കാരൻ; 161
ചാലവേ കാണായ് നദി കടന്നീടുവാൻ,
മേലേഭാഗം പാലം തന്നിലൂടെ; 162
പാലം മിനുസം വഴുക്കമാറാണതിൻ-
മേലേ നടന്നിനാൻ ഭൃത്യൻ മുന്നം, 163
ചൊവ്വേറു 'മോക്കിൻ' മരക്കൊമ്പുകൾകൊണ്ടു
ചാരില്ലാതെ തീൎത്ത പാലമല്ലോ! 164
താഴത്തങ്ങാഴത്തിൽ കല്ലോലജാലങ്ങൾ
തമ്മിലലച്ചും ലയിച്ചും നിൽപ്പൂ! 165
ആ യുവാവോൎക്കിലോരോതരം നോക്ക-
നായവണ്ണം പാപംചെയ്തുകൊൾവാൻ, 166
അശ്രദ്ധനാഭൃത്യൻ പോകുമ്പോൾ ചെന്നൊപ്പം
സശ്രദ്ധം തള്ളി മറിച്ചു വീഴ്ത്തി, 167
വീണപ്പോൾ വെള്ളത്തിലാണ്ടു ഗമിച്ചുപിൻ
താണവൻ പൊങ്ങിത്തലയും പൊക്കി, 168
പിന്നെപ്പിടഞ്ഞു തെറിപ്പിച്ചു വെള്ളവും
തന്നെത്തിരിഞ്ഞവൻ മുങ്ങിച്ചത്തു! 169
മിന്നും തീജ്ജാലകൾ കൂത്താടിക്കും കോപം
സന്ന്യാസിശ്രേഷ്ഠൻെറ കണ്ണിൽ കാണായ്: 170
ഭീതിതൻകെട്ടുകൾ പൊട്ടിച്ചു വിഭ്രമ
ചേതസ്സോടുഗ്രമരച്ചുകൊണ്ടോൻ, 171

"നിന്ദ്യാ! ദുരാത്മാവേ!"യെന്നോതി; വാക്കുകൾ
പിന്നീടുരക്കുന്നതിന്നു മുമ്പേ, 172
സാമാന്യനല്ലാത്തക്കുട്ടുകാരൻ താനേ
സീമാതീതശ്രീയായ്, മർത്ത്യനല്ല. 173
യൌവ്വന ശ്രീമുഖം ദിവ്യസൌമ്യംപൂണ്ടു
നിർവ്യാജമങ്ങു പ്രകാശിച്ചപ്പോൾ; 174
അത്ഭുതം! പൂന്തുകിൽ ശുഭ്രമായ് ശോഭിച്ചു
തൽപാദത്തോളം വളൎന്നുവന്നു; 175
വൃത്തത്തിൽ ചാരുശിരസ്സിന്റെ ചുററുമായ്
പ്രത്യേകം രശ്മി നിറഞ്ഞുയൎന്നു; 176
ദിവ്യസുഗന്ധങ്ങൾ നിലച്ചുവപ്പെഴും
രവ്യമരുത്തോടിടകലൎന്നു; 177
അക്ഷിയിലപ്പകൽകാലത്തുതന്നെയും
പക്ഷങ്ങളിൻനിറം മിന്നിക്കണ്ടു; 178
വിസ്തൃതമായവൻ പിൻപുറത്തായ് പക്ഷ-
പത്രങ്ങൾ ചാലേ തെളിഞ്ഞും കണ്ടു; 179
സ്വൎഗ്ഗീയരൂപം വിളങ്ങു പ്രകാശിച്ചാൻ
വീക്ഷണത്തിങ്കലവന്നു മുമ്പിൽ, 180
എന്നല്ലക്കാലം പരംജ്യോതിസ്സുതന്നെ
നന്നായ്തെളിഞ്ഞങ്ങു കണ്ണിൽ കണ്ടു! 181

മന്നാമതുഗ്രമായ് സന്യാസിശ്രേഷ്ഠന്നു
വന്നൊരുകോപം ജ്വലിച്ചെങ്കിലും, 182
പെട്ടന്നു വിഭ്രമമുണ്ടായി ബുദ്ധിയിൽ
കിട്ടിയതില്ലൊന്നും ചെയ്തുകൊൾവാൻ; 183

സംഭ്രമംമൂലം നിശ്ശബ്ദബന്ധങ്ങളിൽ
സ്തംഭിച്ചു വാക്കൊന്നും തോന്നിയില്ല; 184
പിന്നീടു ശാന്തമായ് മുൻസ്ഥിതിയിൽതന്നെ
വന്നുവശായി നിയമിച്ചിത്തം. 185
എന്നാലീമൌനം പിൻകാലംസംഭേദിച്ചു
സൌന്ദര്യക്കൂത്താകും ദേവദൂതൻ; 186
(സംഗീതനാദത്തിൻ നൃത്തരംഗമായി
സംഭവിച്ചദ്ദേഹത്തിൻെറ വാണി.) 187
"നിന്നുടെ പ്രാർത്ഥനയും, സ്തുതിജാലവും,
നിർദ്ദോഷമായുള്ള ജീവിതവും, 188
ദ്യോവിൽ സിംഹാസനത്തിൻ മുമ്പാകെവന്നു
ഭാവുകസ്മാരകമായിരിപ്പൂ! 189
നമ്മുടെ തേജോമയമാകും രാജ്യത്തിൽ
നിർമ്മായമീഭാഗി താൻജയിപ്പൂ! 190
തൻമഹസ്സിങ്ങോട്ടൊരുദേവദൂതനെ
നിൻമനം ശാന്തമാവാനയച്ചു, 191
ഈവിധം കല്പന കൈക്കൊണ്ടങ്ങാനിങ്ങു
മേവുന്നു വിണ്ടലം വിട്ടുതന്നെ. 192
അയ്യയ്യോ! ഹേ! മുട്ടുകുത്തിനിന്നീടൊല്ലേ!
പയ്യനിവനങ്ങൾക്കുള്ള തോഴൻ! 193
ഈശ്വരൻതൻെറ ഭരണത്തിൽകാണുന്ന
ശാശ്വത തത്വം ഗ്രഹിക്കാമെന്നാൽ; 194
നിന്നുടെ സംശയമെല്ലാതും പോകട്ടെ
നിന്നീടരുതവയങ്ങുമേലിൽ. 195

വിശ്വസൃഷ്ടി ലോകം സൃഷ്ടിച്ച ന്യായമായ്
വിശ്വാവകാശം താൻ കൈക്കൊള്ളുന്നു: 196
മന്നിലെങ്ങുമീശൻ സത്യഭരണത്തെ
തന്നെത്താൻവെച്ചു പരിലസിപ്പൂ. 197
എല്ലാംനിറഞ്ഞു നിഗ്ഗൂഢനായിത്തന്നെ
കല്യാണവാരിധി വർത്തിക്കുന്നു; 198
നേരിട്ടു കാര്യംനടത്താതെ ഭൌതിക-
പ്പേരെഴും കൈകളാൽ കർമ്മംചെയ്യാൻ. 199
അപ്രകാരം തത്വം, മർത്ത്യനേത്രങ്ങളി-
ലപ്രമാഭാരം ഗ്രഹിച്ചുകൂടാ, 200
പാലകശക്തിമഹത്വം ലസിപ്പതു,
സ്ഥൂലത്തിൽനിന്നതി ദൂരത്തല്ലോ! 201
നിങ്ങളുടെ മനഃസാക്ഷി സ്വതന്ത്രമാം,
നിങ്ങളുടെ കർമ്മം സ്വീകാര്യവും. 202
ആസ്തിക്യം സംശയിപ്പോരോടെല്ലാമീശൻ
നിസ്തർക്കം മേവുവാൻ കല്പിക്കുന്നു. 203
ഏതേതു സംഭവജാലങ്ങൾ നിന്നുടെ
ചേതസ്സിലാശ്ചര്യം പെയ്യുംവണ്ണം, 204
കാണിച്ചതിലുംപരം ശങ്കചേർന്നോരെ
കാണുവാനെങ്ങാനുമുണ്ടാകുമോ? 205
ഈ കർമ്മതത്വങ്ങളെന്നാൽ ഗ്രഹിച്ചുകൊ-
ണ്ടീശ്വരനീതിതൻ രീതിനോക്കു; 206
സംശയം നിങ്ങൾക്കു തീരാത്തിരിക്കിലും
സത്യമുണ്ടെന്നു ധരിച്ചുകൊൾക. 207

“പാരം വിലയേറും ഭക്ഷണംപൊങ്ങച്ചം
പോരും ധനികൻ ഭുജിച്ചീടുന്നോൻ, 208
കൃത്യം സുകൃതം ചേരാതുള്ളമോടിയിൽ
കാലം കഴിക്കുന്ന ലാളനയാൽ, 209
മാനിച്ച രാജതപാത്രങ്ങൾ വെക്കുവാൻ
ആനക്കൊമ്പിൽ പീഠമുണ്ടവിടെ, 210
കാലത്തു വീഞ്ഞുകുടിപ്പാനതിഥിയെ
ചേലൊത്തു നിർബ്ബന്ധം ചെയ്യുന്നോറം. 211
പാത്രത്തോടുംകൂടി ദുർവ്യയമാംകർമ്മം
ചിത്രം നശിച്ചെന്നറിഞ്ഞുകൊൾക; 212
ആയവൻ സ്വാഗതം ചെയ്യുന്നുണ്ടെങ്കിലും
ന്യായമില്ലാത്തച്ചിലവില്ലിപ്പോൾ.” 213
“നിന്ദ്യനാശങ്കിതൻ തൻഗൃഹദ്വാരത്തെ
നിശ്ശങ്കം പൂട്ടിക്കരുതിക്കൊണ്ടു. 214
തിരെ ദരിദ്രലഞ്ഞുചെന്നാകിലും
തീരുമാനാം തുറക്കാറില്ലേതും; 215
അന്നവനായിക്കൊടുത്തു ഞാൻഭാജനം
അനാപവനുള്ളിലുദിച്ചയന്ന്, 216
കാരുണ്യം മർത്ത്യരിൽ ചെയ്യോരിൽ സ്വർഗ്ഗവും
കാരുണ്യംചെയ്തീടുമെന്നറിവാൻ. 217
സമ്മാനപാത്രത്തോടൊത്തവൻകാണുന്നു
നിർമ്മായമങ്ങുള്ളനഷ്ടതയും, 218
എന്നല്ല നന്ദി ഗ്രഹിക്കും മനസ്സിങ്കൽ
നിന്നാർദ്രതയും മുളച്ചീടുന്നു; 219

വങ്കത്തിൻ ധാതു രസവാദിധാതുവിൻ
പങ്കമകററിയുരുക്കികൊൾവാൻ. 220
കല്ക്കരിതീയിട്ടതിൻെറ മുകളിലായ്
കത്തിച്ചുതാൻ പുടംവെക്കുന്നേരം, 221
ആർദ്രതയുണ്ടാക്കും ചൂടിനാലാലോഹം
അത്യന്തം ശോഭിച്ചുകൊണ്ടിടുന്നു, 222
വെള്ളമായ് സങ്കലിതാകാരം വിട്ടതു
വെള്ളിപോൽ കീഴോട്ടൊലിച്ചിടുന്നു.” 223

‘നമ്മുടെ ശാന്തൻ സുഹൃത്തേറെക്കാലമായ്
നന്മയിൽതന്നെ വളന്നുപോന്നു; 224
തല്പരംതൻ ചിത്തം ദൈവത്തിൽനിന്നിട്ടു
കെല്പോടും കുട്ടി ഹരിച്ചിതഘം; 225
വൃദ്ധദശതന്നിൽ പാഴിലാകുട്ടിക്കായ്
ബുദ്ധിമുട്ടിത്തന്നെ ജീവിക്കയായ്; 226
ഇങ്ങിനെ പിന്നാക്കംപോന്നു വീണ്ടുമവൻ
സംഗിപ്പിച്ചു പാദം ഭൂതലത്തിൽ. 227
എന്തുമാത്രം ദൂരം വാദ്ധ്യക്യാജ്ഞാനങ്ങൾ
ചിന്തിക്ക, കഷ്ടം! വളന്നുപോയി! 228
എന്നാലോ, സവ്വേശൻ താതനെ രക്ഷിപ്പാൻ
തന്നെ കുമാരനെത്താനെടുത്തും. 229
ഇപ്പോൾ നീയററന്യരെല്ലാമിളക്കത്താ-
ലപ്പുത്രൻപോയെന്നുരച്ചിരിപ്പൂ’ 230
എന്നല്ലെനിക്കൊരു കല്പനയുമുണ്ടു
ചെന്നുതൽകാരണംശിക്ഷചെയ്വാൻ. 231

സാധു മഹാശ്രദ്ധനാൎഹനിക്കാലത്തു്
സൎവ്വം സഹയോളും താണുകൊണ്ടു, 232
കണ്ണീരോട്ടുംകൂടിതന്നെ പറയുന്നു
ശിക്ഷയിതു ശരിയെന്നുതന്നെ. 233

എന്നല്ലവനുള്ള സമ്പത്തഖിലവും
എന്നേ! വലുതായുള്ളാപത്തിങ്കൽ.  234
ചേൎന്നൊ കള്ളനാം ഭൃത്യനെപ്പിന്നാക്കം
തന്നേ നാം വിട്ടെന്നുവന്നിരുന്നാൽ. 235

ഈരാത്രിയസ്വാമിതൻ ദ്രവ്യരാശികൾ
ചോരണംചെയ്യാനവനുറച്ചോൻ, 236
ശിഷ്ടധൎമ്മമെത്ര കെട്ടുപോയെന്നാകിൽ
നഷ്ടമായ്പോയേനെ, ചിന്തചെയ്ക! 237

നാകേശനിപ്രകാരം നിൻെറ ചിത്തത്തി-
ന്നേകുന്നു പാരം പരീക്ഷതിന്നു: 238
പോവുക ശാന്തമായ്, ത്യാഗിയായ്മേവുക,
പാപമൊഴിഞ്ഞു വസിച്ചുകൊൾക." 239

തത്ര ദേവദൂതൻ പിന്നെപ്പറന്നുപോയ്
പത്രധ്വനിയുമക്കാലത്തുണ്ടായ്; 240
പത്രമെഴും ദേവദൂതഗതികണ്ടു,
ചിത്രം വിചിത്രമെന്നോൎത്തുമുനി! 241

കണ്ണെപ്രകാരമെലീഷാനിൎത്തീടിനാൾ
വിണ്ണിലേക്കായിട്ടു തൻെറ സ്വാമി, 242
സ്വൎഗ്ഗരഥത്തിൽ കരേറിപ്പോകുംനേരം,
മാൎഗ്ഗം തഥാ നോക്കിനിന്നായമി. 243

ദൂരദൂരം തേജോരൂപംകരേറവേ
ദർശനമെത്താതെ വന്നുകൂടി; 244

തത്വജ്ഞനാമൃഷി നോക്കിനിന്നാശിച്ചു
തത്തുല്യം പിന്നാലെ ചെല്ലുവാനായ്. 245

അത്ര നിയമീശൻ മുട്ടുകുത്തിപിന്നെ
പ്രാർത്ഥനായിപ്രകാരം കഴിച്ചു; 246

"ഈശ! സ്വർഗ്ഗത്തിലെപ്പോലെ താൻ ഭൂമിയിൽ
നിൻശാസനകൾ വിരാജിക്കട്ടെ." 247

(പിന്നീടുസന്തുഷ്ടനായിത്തിരിച്ചവൻ
തന്നുടെ പൂർവ്വസ്ഥാനം പ്രാപിച്ചു) 248

ഈശ്വരവിശ്വാസത്തോടു തൻജീവിതം
ശാന്തമായ്ത്തന്നെ കഴിച്ചുകൂട്ടി. 249



# ജീവകാരുണ്യം.

---

*　　*　　*　　*　　*　　*　　*

*　　*　　*　　*　　*　　*　　*

ഈ കാവ്യത്തിൽ പല ഗുണങ്ങൾക്കും ഉദാഹരണമായി ശ്ലോകങ്ങൾ എടുത്തു കാണിക്കാനുണ്ട്. ഒന്നു രണ്ടു ശ്ലോകങ്ങൾ മാത്രം താഴെ എഴുതുന്നു. ഉദ്യാനവിഹാരത്തിൽ, (സർഗ്ഗം 1)

"സൂനാവലീശോഭകൾകൊണ്ടുമഞ്ജു-
നാനാമണിരശ്മിപരത്തിവാഴും
സൂനാടവിക്കുള്ളിലമാത്യനദ്യൽ-
സ്ഥാനാഭിരാമൻ സുതനൊത്തുലാത്തി"

എന്ന ശ്ലോകവും മററും രചനാഗുണത്തിനുദാഹരണമായി കാണിക്കാം.

"ഉലകുകാരണകാര്യതരംഗിണി-
വലയമായ്‌വിലസുന്നിതിലെത്രയും
അലകൾധാതുമുഖേനവളൎന്നവ-
നലഘുശക്തികളായ്ത്തെളിയുന്നതേ"

എന്നശ്ലോകം (സ. 6) അലങ്കാരഭംഗികൊണ്ടു മാത്രമല്ല. ലോകതത്വാവിഷ്കരണനൈപുണ്യംകൊണ്ടും തുലോം

ഹൃദയംഗമമാണ്. ആരംഭത്തിൽ ഇതുപോലെയുള്ള ഹൃദ്യപദ്യങ്ങൾ വളരെയുണ്ട്.

"നിരന്നകർമ്മങ്ങൾജഗത്തിലൊക്കയും
നിറഞ്ഞസംസ്കാരപദത്തിലുള്ളതാം
ധരിച്ചകർമ്മംവിപരീതമായുമു-
ദ്ധരിച്ചകാണും പ്രതികൂലശക്തിയാൽ

എന്ന ശ്ലോകം (സ. 3) കർമ്മങ്ങളുടെ ഫലാനുഭവത്തെപ്പറ്റി എത്ര മഹത്തായ വിചാരത്തിൻെറ സന്താനമാണെന്നു പറയേണ്ടതില്ലല്ലോ.

ആശയവൈശിഷ്ട്യംകൊണ്ടു നോക്കിയാൽ ഈ കവിതയിൽ പല ഘട്ടങ്ങളും പരേതനായ കുമാരനാശാൻെറ കൃതികളോടു ഏകദേശം സാമ്യപ്പെടുത്താവുന്നതാണ്. ഈ സംഗതിക്ക് ഇതിലെ ലോകതത്ത്വപ്രതിപാദകമായ ഭാഗങ്ങൾ ഉദാഹരണമാണ്. ആശാൻെറ കവിതകൾക്ക് ആശയവൈശിഷ്ട്യത്തിലും ലോകതത്ത്വപ്രതിപാദനത്തിലുമാണ് അന്യാദൃശമായ ഒരു മഹത്ത്വം കാണുന്നത്. ആ വിഷയങ്ങളിൽ ഈ കവിയും അദ്ദേഹത്തെ അനുകരിക്കുകയും, അതിൽ ഒരു വിധം സാഫല്യം നേടുകയും ചെയ്തിട്ടുണ്ട്. * * * *

ഇരിങ്ങാലക്കുട ... 

തൃശ്ശിവപേരൂർ
7-11-1100.

എന്ന്
കെ. വാസുദേവൻമൂസ്സത്.

---

## സ്വരത്നാകരം.

പലവിധത്തിലുള്ള കീൎത്തനങ്ങളും ഗാനങ്ങളുമായി നാല്പത്തിയാറു കൃതികൾ അടങ്ങിയ ഈ പുസ്തകത്തിന്റെ ഗ്രന്ഥകൎത്താവു് ശ്രീമാൻ വാലിപ്പറമ്പിൽ ഉണ്ണിപ്പാറൻ വൈദ്യർ അവർകൾ സാഹിത്യക്കളരിയിൽ ഒരു വിധം നല്ലപോലെ പയററിയിട്ടുള്ള ഒരു ഭക്തനും പൊതുകാൎയ്യപ്രസക്തനുമാണു്. ഒന്നാംപതിപ്പു മുഴുവൻ തീൎന്നു; രണ്ടാംപതിപ്പു ഇപ്പോൾ അച്ചടിക്കേണ്ടിവന്നതു പൊതുജനങ്ങൾ ശ്രീമാൻ വൈദ്യരുടെ പരിശ്രമത്തെ സഹൃദയം സ്വീകരിച്ചിട്ടുള്ളതിന്റെ ഒരു ലക്ഷണംതന്നെ ആയിരിക്കണം. ഈശ്വരഭക്തന്മാൎക്കും ഗുരുഭക്തന്മാൎക്കും പാടി ചൊല്ലുന്നതിന്നു ഉപകരിക്കുന്ന ഈ കൃതികൾ വൃത്തിയായി അച്ചടിച്ചു ആറണ വിലക്കു കൊടുക്കുവാൻ തെയ്യാർ ചെയ്തിരിക്കുന്നു.

(1928 ഡിസംബർ, ധൎമ്മം.)

..............................

## സ്വരത്നാകരം.

മി. വി. ഐ. ഉണ്ണിപ്പാറൻ വൈദ്യരുടെ സ്വരത്നാകരത്തിന്റെ രണ്ടാംപതിപ്പാണിതു. ഈ പതിപ്പിൽ 16 ഗീതങ്ങളും, ഹിന്ദുമതമംഗളവും വിശേഷാൽ ചേൎത്തിട്ടുണ്ടു്. * * * ഗാനങ്ങൾ സംഗീതഗന്ധമില്ലാത്തവന്റെ തൂലികയിൽനിന്നും ഗളിച്ചതാണെന്നു പാടിക്കേട്ടാൽ ആൎക്കും തോന്നാത്തവിധത്തിൽ രാഗതാളങ്ങൾ പിഴക്കാതെയും കൎണ്ണസുഖപ്രദങ്ങളായും കാണുന്നുണ്ടു്. ഭജനം നടത്തുന്നവൎക്കു വിശേഷിച്ചും ഈ പുസ്തകം ഉപകാരപ്രദമായിരിക്കും.

(സുപ്രഭാതം 1925 നവമ്പർ 25 പു. 6. ലക്കം 20.)

# ജീവകാരുണ്യം.

### അഥവാ

## ജീമൂതവാഹനൻ.

---

ഗ്രന്ഥകൎത്താവ്. വി. ഐ. ഉണ്ണിപ്പാറൻവൈദ്യർ.

പുരാണപ്രസിദ്ധവും, നാഗാനന്ദനാടകത്തിൽ പ്രതിപാദിച്ചിട്ടുള്ളതുമായ ജീമൂതവാഹനന്റെ കഥയെ വിവരിച്ചിട്ടുള്ള ഒരു പദ്യകൃതിയാണ് ജീവകാരുണ്യമെന്നോ ജീമൂതവാഹനനെന്നോ പറയാവുന്ന ഈ പുസ്തകം. ജീവകാരുണ്യത്തിന്റെ അവതാരമാണെന്നു പറയാവുന്ന ജീമൂതവാഹനന്റെ അഹിംസാവ്രതത്തിലുള്ള നിഷ്ഠയെപ്പററി സകലജാതിജനങ്ങളും ഒരുപോലെ ബഹുമാനിച്ചുവരുന്നുണ്ട്. ഒരു ജീവിയെ രക്ഷിക്കുവാൻവേണ്ടി തന്റെ പ്രാണനെക്കൂടി നിസ്സാരമാക്കിക്കരുതത്തക്ക ജീവകാരുണ്യമുള്ള ജീമൂതവാഹനന്റെ കഥ, തൻകാൎയ്യത്തിന്നുവേണ്ടി എന്തും ചെയ്യാൻ ഒരുങ്ങിപ്പുറപ്പെട്ടിട്ടുള്ള ഇക്കാലത്തെ ജനങ്ങൾ പ്രത്യേകം വായിച്ചു മനസ്സിലാക്കേണ്ടതാണ്. ജീവകാരുണ്യമെന്നു വേണ്ടാ ജീവികാരുണ്യംതന്നെ തീരെ നശിച്ചിട്ടുള്ള ഇക്കാലത്തു ഇപ്രകാരമുള്ള വിശിഷ്ടകഥകളെ വിഷയീകരിച്ചുകൊണ്ടുള്ള കൃതികൾ എത്രയുണ്ടായാലും അധികമായെന്നു വരുന്നതല്ല. മിസ്റ്റർ ഉണ്ണിപ്പാറൻ വൈദ്യരുടെ കവിതാരീതി കാണിക്കുവാനായി സമൎപ്പണപദ്യങ്ങളിൽ രണ്ടെണ്ണം താഴെ ചേൎക്കാം.

"അമ്മേ! തനൂജനു തനി പ്രണയക്കുഴമ്പാ-
മമ്മിഞ്ഞ നല്കി ബത! പോററിയ ജീവനാഡി!

നിമ്മത്സരപ്രണയവാരിനിധേ! പിതാവേ!
ധമ്മപ്രകൃഷ്ട! മമ സൽകൃതിയെ ഗ്രഹിക്ക.

അവികലകുതുകം ഞാൻ
ജീവകാരുണ്യമാകും
കവിത മമ മനോഭാ-
വത്തിനൊപ്പിച്ചുതീൎത്തു
നവരസഗുരുഭക്ത്യാ
കാക്കൽ വെക്കുന്നുസാക്ഷാൽ
കവനരസമിണങ്ങും
മൽപിതാക്കൾക്കിദാനീം."

ഭക്തിരസം വഴിഞ്ഞൊഴുകുന്ന ഈ മാതിരി പദ്യങ്ങൾ ഈ കൃതിയിൽ ധാരാളമാണ്. ശബ്ദഭംഗി, ആശയവൈശിഷ്ട്യം, അലങ്കാരചാതുൎയ്യം ഇവക്കൊക്കെ ഉദാഹരണമായി കാണിക്കത്തക്ക ശ്ലോകങ്ങൾ ഇതിൽ വളരെ ഉണ്ട്. ചില സന്ദൎഭങ്ങളിൽ കവി അവസരോചിതമായ സദുപദേശങ്ങളും നല്കുന്നുണ്ട്. * * * അവതാരികയിൽ മി. കെ. വാസുദേവൻമൂസ്സത് വിശദസിട്ടുള്ളതായി പറയുന്നപോലെ ഭാഷാസാഹിത്യത്തിൽ മി. കുമാരനാശാന്റെ അനന്തരഗാമിയെന്ന നിലയിൽ ഒരു സ്ഥാനം ഉണ്ടാക്കുവാൻ വൈദ്യനും സിദ്ധിക്കുവാൻ അവകാശമുണ്ടെന്നാണു ഞങ്ങളുടെയും അഭിപ്രായം. മംഗളോദയം പ്രസ്സിൽ അച്ചടിച്ച ഈ പുസ്തകത്തിന്നു 3 ണയാണ് വില.

(1925 ആഗസ്റ്റ് 8-ാംനു ക്ക് 1100 കൎക്കിടകം 24-ാം നു-ലെ യോഗക്ഷേമം പുസ്തകം 15. ലക്കം 90.)

---

# ജീവകാരുണ്യം.

കേരളീയൎക്കു സുപരിചിതമായിട്ടുള്ള "നാഗാനന്ദം" നാടകത്തിലെ ഇതിവൃത്തംകൊണ്ടു ആറു സൎഗ്ഗങ്ങളുള്ള ഒരു ചെറുകാവ്യമായി വി. ഐ. ഉണ്ണിപ്പാറൻ വൈദ്യരവർകൾ രചിച്ചിട്ടുള്ളതാണ് പ്രസ്തുതപുസ്തകം. സത്യത്തിന്നു ഹരിശ്ചന്ദ്രനെന്നപോലെ ജീവകാരുണ്യത്തിന്നു "ജീമൂതവാഹനൻ" ഉത്തമദൃഷ്ടാന്തപാത്രമാണെന്നു നാഗങ്ങളുടെ രക്ഷക്കുവേണ്ടി ആത്മത്യാഗം ചെയ്ത ആ മഹാത്മാവിന്റെ ദിവ്യചരിത്രം വായിച്ചിട്ടുള്ളവൎക്കെല്ലാം അറിയാമല്ലൊ. കാവ്യകാരൻ നാഗാനന്ദത്തെ അല്ല പുരാണത്തെയാണ് അധികം ആശ്രയിച്ചിട്ടുള്ളത്. ശബ്ദാൎത്ഥഭംഗികൾ, അലങ്കാരപ്രയോഗം, ആശയപൌഷ്കല്യം മുതലായ ഗുണങ്ങളാൽ ഈ ചെറുകാവ്യം സൎവ്വത്ര പ്രശോഭിതമാണ്. എല്ലാ പദ്യങ്ങളും ഒരുപോലെ ഗുണമിളിതമാകയാൽ ദൃഷ്ടാന്തപദ്യങ്ങൾ എടുത്തുകാണിക്കേണ്ട ആവശ്യം കാണുന്നില്ല. കുമാരനാശാന്റെ അനന്തരഗാമിയായി തീരുവാനവകാശം കാണുന്ന ഈ കവിയുടെ സൎവ്വസാഹിത്യപരിശ്രമങ്ങളും സഫലമായിത്തീരട്ടെ എന്നു ഞങ്ങൾ പ്രാൎത്ഥിക്കുന്നു.

(1925 ഒാക്ടോബർ 28-ാംനു സുപ്രഭാതം പുസ്തകം 6. ലക്കം 16.)

---

# പരസ്യം.

---

വി. യു. വൈദ്യരവർകളുടെ പുസ്തകങ്ങൾ.

| | | | ക | ണ | പ |
|---|---|---|---|---|---|
| 1. | ഡൽഹി ഡർബാർ | വില | 0 | 2 | 0 |
| 2. | ശ്രീനാരായണസുദർശനം | ,, | 0 | 4 | 0 |
| 3. | സ്തവരത്നാകരം | ,, | 0 | 6 | 0 |
| 4. | ജീവകാരുണ്യം അഥവാ ജീമൂതവാഹനൻ | ,, | 0 | 8 | 0 |
| 5. | കവിതാമഞ്ജരി (ഒന്നാംപുസ്തകം) | ,, | 0 | 8 | 0 |
| 6. | ആരോഗ്യചന്ദ്രിക | ,, | 0 | 4 | 0 |
| 7. | സന്ന്യാസി | ,, | 0 | 4 | 0 |

ഇവയിൽ 4, 5, 6 എന്നീ പുസ്തകങ്ങൾ കൊച്ചിൻ ടെക്സ്റ്റ് ബുക്കകമ്മററി വായനശാലാ പുസ്തകങ്ങളായി അംഗീകരിച്ചിട്ടുണ്ട്.

---

വി. യു. സുകുമാരൻ അവർകളുടെ പുസ്തകങ്ങൾ.

| | | | | | |
|---|---|---|---|---|---|
| 1. | ക്ഷേത്രപ്രവേശനസമരം | വില | 0 | 1 | 0 |
| 2. | ശ്രീനാരായണജയന്തി | ,, | 0 | 1 | 0 |

മാനേജർ,

ശ്രീനാരായണസുദർശനം പുസ്തകശാല,

കരിമ്പം, പോസ്റ്റ്—വലപ്പാട്.

---

